ഒ.വി. ഉഷ

# ജീവകാരുണ്യത്തിന്റെ തമ്പുരാൻ

## പ്രകൃതിയോടും ജീവജാലങ്ങളോടുമൊപ്പം ജീവിച്ച ചട്ടമ്പിസ്വാമികളുടെ ജീവിതം

വേദാധികാര നിരൂപണം എന്ന പുസ്തകം വഴിയാണ് വിദ്യാധിരാജ ചട്ടമ്പിസ്വാമികളെ ഞാൻ പരിചയപ്പെടുന്നത്. ദില്ലിയിൽ താമസിക്കുമ്പോൾ ഏട്ടൻ വായിക്കാൻ തന്നതായിരുന്നു അത്. ഏതാനും പുസ്തകങ്ങളേ എന്നോട് ഏട്ടൻ അങ്ങനെ വായിക്കാൻ ആവശ്യപ്പെടുകയുണ്ടായിട്ടുള്ളൂ.

പൗരോഹിത്യത്തിന്റെ പേരിൽ ഹൈന്ദവസമൂഹത്തിൽ അവിഹിതമായ അധീശത്വം നേടിയ ബ്രാഹ്മണ്യത്തെ നിശിതമായി ഖണ്ഡിക്കുന്ന യുക്തിഭദ്രമായ ആ ചെറുകൃതി (1921) വേദപഠനത്തിന്, അതായത് ജ്ഞാനസമ്പാദനത്തിന് എല്ലാ മനുഷ്യർക്കുമുള്ള അർഹത പ്രമാണങ്ങൾ ചൂണ്ടിക്കാട്ടി സ്ഥാപിക്കുന്നു. "... ഈ ലോകത്തു മാത്രമല്ല, ഏതു ലോകത്തും ജീവിക്കുന്നതിനും ജ്ഞാനം അത്യാവശ്യമായിരിക്കയാൽ ആ ജ്ഞാനത്തെ ശൂദ്രൻ പ്രാപിച്ചുകൂടാ എന്നു നിഷേധിക്കുന്നതിനെ കണക്കിലെടുക്കേണ്ടതേയില്ലെന്ന്" സ്വാമികൾ ആഹ്വാനം ചെയ്യുകയാണ്.

'വേദാധികാര നിരൂപണം' വായിച്ച് കുറെക്കാലം കഴിഞ്ഞാണ് ചട്ടമ്പിസ്വാമികളെക്കുറിച്ച് പിന്നെയും ഞാൻ കേൾക്കുന്നത്. എന്റെ ഗുരു, സ്വാമികളുടെ ജീവിതത്തിലെ ഒരു സംഭവം പറഞ്ഞുതന്നു.

ഊണുകഴിക്കാൻ ക്ഷണിച്ച ഒരു വീട്ടുകാരോട് തന്റെ കൂടെ കുറെ അതിഥികൾ ഉണ്ടാവുമെന്നു പറഞ്ഞതും ഈ 'അതിഥി'കൾ പട്ടികളായിരുന്നതുമാണ് സംഭവം. ഓരോന്നിന്റെയും മുന്നിൽ ഇട്ടുകൊടുത്ത ഇലയിൽനിന്ന് ഭക്ഷണം കഴിച്ചിട്ടുപോകാൻ സ്വാമികൾ നിർദ്ദേശിച്ചത് മനുഷ്യരോടെന്നപോലെയാണ്. അവരതനുസരിക്കുകയും ചെയ്തു.

അടുത്തകാലത്ത് സ്വാമികളെ ഒരുവിധം നന്നായി പരിചയപ്പെടുത്തുന്ന ഒരു പുസ്തകം കിട്ടി. കുഞ്ഞൻപിള്ള എന്ന ബാലൻ പാഠശാലയിലെ 'ചട്ടംപി' (ചട്ടം പിള്ള അഥവാ മോണിറ്റർ) ആയതും ജ്ഞാനമധുവിനായി ഒരു തേനീച്ചയെപ്പോലെ അലഞ്ഞ് ചട്ടമ്പിസ്വാമികളായി മാറിയതും ഒക്കെ വായിച്ച് ഓർമ്മ പുതുക്കി. ശ്രീനാരായണനുമായുള്ള ആത്മബന്ധത്തെപ്പറ്റിയുള്ള വിവരണവും സ്വാമികളുടെ കൃതികളെക്കുറിച്ചുള്ള അവലോകനവും ഒക്കെയുള്ള ഈ ഗ്രന്ഥത്തിൽ കുറെ ദൃക്സാക്ഷിവിവരണങ്ങളും കൊടുത്തിട്ടുണ്ട്. ഞാൻ കാണാൻ ആഗ്രഹിച്ചത് കുറെ അവയിൽനിന്നു കിട്ടി.

പതിനഞ്ചാമത്തെ വയസ്സിൽ സ്വാമികൾക്കു ശിഷ്യപ്പെട്ട തീർത്ഥപാദ പരമഹംസർക്കയച്ച കത്തിൽ കാണുന്ന ഒരന്വേഷണം നോക്കുക: "...... നമ്മുടെ ഉറുമ്പു സന്താനങ്ങൾക്ക് നീ ഭക്ഷിക്കുമ്പോൾ ആഹാരം കൊടുക്കാറുണ്ടോ?" എഴുമറ്റൂരിൽ വിശ്രമിച്ചിരുന്ന നാളുകളിൽ സ്വാമികൾ ആഹാരം കഴിക്കുന്ന സമയം നോക്കി ഉറുമ്പിൻകൂട്ടങ്ങൾ എത്താറുണ്ടായിരുന്നുവത്രെ. എഴുമറ്റൂരിൽനിന്നും പോയ ശേഷം എഴുമറ്റൂരിൽ ഉണ്ടായിരുന്ന ശിഷ്യനോട് എഴുതിച്ചോദിച്ചതാണ് കണ്ടത്. ഒരു ശിഷ്യന്റെ കോടിക്കസവു നേരിയത് എലി കരണ്ടു. അക്കാര്യം ശിഷ്യൻ സ്വാമികളോട് സന്ദർഭവശാൽ പറയുകയും ചെയ്തു. തുണികൾ സൂക്ഷിക്കാനാണ് സ്വാമികൾ ശിഷ്യനോട് നിർദ്ദേശിച്ചത്.

എങ്കിലും അന്നു രാത്രി ക്ഷേത്രത്തിൽനിന്നും പ്രസാദമായിക്കിട്ടിയ ഉണ്ണിയപ്പം എടുപ്പിച്ചിട്ട് ആ വീട്ടിലൊരു മുറിയിൽ കഷണങ്ങളാക്കി വിതറിയിട്ടു. എന്നിട്ടു വിളിച്ചു: "വരിൻ, കുഞ്ഞുങ്ങളേ വരിൻ... ഇതാ ഉണ്ണിയപ്പം, വരിൻ." ഒരു നേരിയ സ്വരം പുറപ്പെടുവിച്ച് വീണ്ടും വിളിച്ചു. അല്പനേരത്തിനുള്ളിൽ കുറെ എലികൾ ഓടി ഇറങ്ങിവന്ന് അപ്പക്കഷണങ്ങൾ തിന്നാൻ തുടങ്ങി. തിന്നു തീർന്നപ്പോൾ സ്വാമികൾ പറഞ്ഞു: "വിലപിടിച്ച നേരിയതാണ് നിങ്ങൾ നഷ്ടപ്പെടുത്തിയത്. ഈ മാതിരി ഉപദ്രവങ്ങൾ ഇനി ചെയ്യരുത്. പോകാം." പിന്നീട് ആ വീട്ടിൽ എലികളുടെ ശല്യം ഉണ്ടായിട്ടില്ല.

സ്നേഹവും ജീവകാരുണ്യവും കൊണ്ട് പ്രകൃതിയോടും അതിലെ ജീവജാലങ്ങളോടും ഐകമത്യത്തിൽ ജീവിക്കാനാവും എന്ന സത്യത്തിന്റെ പ്രായോഗിക പാഠങ്ങൾ കാണിച്ചുതരികയായിരുന്നു സ്വാമികൾ. പരസ്പരം വെട്ടിക്കൊല്ലുകയും കണ്ണിൽക്കണ്ട ജീവികളോടൊക്കെ അവജ്ഞയോടും ക്രൂരതയോടും കൂടി പെരുമാറുകയും ചെയ്യുന്ന നമ്മൾ ഈ പൈതൃകത്തെ മനസ്സിലാക്കുന്നതെങ്ങനെ? ■